

# ജ്യോതിഷബാലപാഠം.





അംശി.

# ജ്യോതിഷ ബാലപാഠം.

(ഒന്നാം ഭാഗം)

---

ഗ്രന്ഥകർത്താ,

അംശി, നാരായണപിള്ള.

---



പ്രകാശകൻ

റ്റി. സുബ്ബയ്യാ റെഡ്യാർ

റെഡ്യാർപ്രസ്സ് ആൻറ് ബുക്കഡിപ്പോ,

തിരുവനന്തപുരം.

വില അണ 6.

# മുഖവുര.

---

ആകാശമണ്ഡലത്തിൽ നാം അനന്തകോടി നക്ഷത്രങ്ങൾ കാണുന്നു. അവ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നുണ്ട്. സൂൎയ്യചന്ദ്രന്മാൎക്കും ഉദയാസ്തമനങ്ങൾ ഉണ്ടെന്നുള്ളതു് അവിതൎക്കിതമായ സംഗതിയാകുന്നു. ഇതുകൾ വിശ്വസിക്കാമെങ്കിൽ ജ്യോതിഷശാസ്ത്രവും വിശ്വസിക്കേണ്ടതുതന്നെ. ജ്യോതിഷം കേവലം അന്ധവിശ്വാസങ്ങളിന്മേൽ അടിയുറപ്പിച്ചിട്ടുള്ളതല്ല. അതു പ്രകൃതിശാസ്ത്രമാകുന്നു. പ്രത്യക്ഷത്തിൽ നമുക്കു കണ്ടറിയുവാൻ പ്രയാസമില്ലാത്ത കാൎയ്യങ്ങളെപ്പററി മാത്രമേ അതിൽ പ്രസ്താവിച്ചു കാണുന്നുള്ളു.

ജ്യോതിഷം അനേകായിരം വർഷങ്ങളായി മനുഷ്യപരമ്പര വിശ്വസിച്ചുവരുന്നതായ ഒരു സ്വത്താണ്. മനുഷ്യപരിഷ്കാരത്തിന്റെ വളൎച്ചയ്ക്കൊപ്പിച്ചു് ഈ ശാസ്ത്രവും വേണ്ട വളൎച്ചയെ പ്രാപിച്ചിരിക്കുന്നതായ് കാണുന്നുണ്ടു്. എന്നാൽ ഇടക്കാലത്തു പണ്ഡിതന്മാരുടെ അഭാവത്താൽ അതു പരിത്യാജ്യകോടിയിൽ തള്ളപ്പെട്ടുപോയോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. പരഹിത'മനുസരിച്ചു് പഞ്ചാംഗം ഗണിച്ചാൽ ഇന്നു ഗ്രഹണത്തിനു സമയവ്യത്യാസം വരുന്നതു് ഇതിനൊരുദാഹരണമാണു്. ഈ വ്യത്യാസം മാററുവാൻ ഒന്നുരണ്ടു ശതവർഷങ്ങൾക്കു്മുമ്പു് ഒരു കേരളീയൻചെയ്ത പരിശ്രമത്തിന്റെ ഫലമായി 'ദൃക്കെ'ന്നൊരു ഗണിതമാൎഗ്ഗം കണ്ടുപിടിക്കപ്പെട്ടു. ' ആ കാലത്തു ദൃക്കനുസരിച്ചു, തുല്യസമയത്തുതന്നെ ഗ്രഹണം സംഭവിച്ചിരുന്നുവത്രേ. ആകയാൽ പണ്ഡിതന്മാർ കേരളത്തിൽ

ഇന്നും ദൃഗ്ഗണിതത്തെയാണ പിൻതുടൎന്നുവരുന്നതു്. പക്ഷേ ഇപ്പോൾ ദൃക്കനുസരിച്ചു ഗ്രഹണം പത്തുമിനിട്ടു തെററിക്കാണുന്നു. ഗ്രഹങ്ങൾ ഒന്നിനൊന്നു ഭൂമിയോടു് അടുത്തുവരുന്നതിനാൽ അതുകളുടെ ഗതികൾക്കു ഗണ്യമായ വ്യത്യാസം ഇപ്പോൾ സംഭവിച്ചിട്ടുണ്ടു്. ഈ തെററുതിരുത്തുവാൻ കാലം വൈകിയിരിക്കുന്നു. എങ്കിലും നമ്മളിൽ ആരുംതന്നെ അതിന്നു പുറപ്പെട്ടുകാണുന്നില്ല. ഇതു കേരളത്തിലെ ജ്യോതിഷികൾ കാൎയ്യമായി ചിന്തിക്കേണ്ട ഒരു കാൎയ്യമാകുന്നു. പാശ്ചാത്യരാജ്യങ്ങളിൽ ഈവക കാൎയ്യങ്ങൾക്കു സംഘങ്ങൾ ഏൎപ്പെടാറുണ്ടു്. നമ്മൾക്കും സംഘം ചേൎന്നു നക്ഷത്രബംഗ്ലാവുകൾ നിൎമ്മിക്കാവുന്നതും അതുമൂലം ഗണിതശാസ്ത്രത്തിലെ ഈ അപരിത്യാജ്യമായകുറവു നികത്തിക്കൊള്ളാവുന്നതുമാണു. കേരളത്തിൽ ഇപ്പോൾ ജ്യോതിഷത്തിന്റെ, ശുക്രദശ ആരംഭിച്ചിരിക്കയാണോ എന്നു ഞാൻ സംശയിക്കുന്നു. ഇപ്പോൾ എങ്ങും അല്പാല്പം ജ്യോതിഷമറിയാമെന്നുള്ളവരെ കാണുന്നുണ്ടു്. അഭ്യസ്തവിദ്യൎക്കു് അതിൽ ഇങ്ങനെ അഭിരുചി വൎദ്ധിച്ചുകാണുന്നതുകൊണ്ടു് അതിനെ വളൎത്തിവിടണമെന്നുള്ള അതിമോഹത്തോടുകൂടിയാണു് ഞാൻ ഈ 'ജ്യോതിഷബാലപാഠം' വിരചിച്ചിട്ടുള്ളതു്. സമയസൌകൎയ്യങ്ങൾ ഉണ്ടായിരുന്നപ്പോൾ കൊച്ചീ സെൻട്രൽജയിലിനുള്ളിൽവെച്ചു സമാരംഭിച്ച ഈ പ്രയത്നവല്ലരി ഇപ്പോൾ പുഷ്പപൂൎണ്ണമായിരിക്കുന്നതിനാൽ സാദരം ഇങ്ങിനെ സൂൎയ്യവെളിച്ചം കാട്ടിക്കൊള്ളുന്നു.

എന്നു്, വിധേയൻ,

അംശി.

# വിഷയാനുക്രമണിക.

---

അദ്ധ്യായം.

1. നക്ഷത്രങ്ങളും ഗ്രഹങ്ങളും.
2. ഗ്രഹങ്ങളുടെ പേരും വിവരണവും.
3. ലഗ്നവും രാശികളും.
4. രാശിരൂപവൎണ്ണന.
5. നക്ഷത്രങ്ങൾ.
6. ഭരണം; ശുഭഗ്രഹങ്ങൾ; അശുഭഗ്രഹങ്ങൾ; മുറ; സ്വക്ഷേത്രങ്ങൾ; ഉച്ചം, നീചം.
7. ചരം; സ്ഥിരം; ഉഭയം; ജലസ്ഥലരാശികൾ; ഓജയുഗ്മരാശികൾ; മൂലത്രികോണങ്ങൾ; രാശിയുടെ അവയവങ്ങൾ; രാശിവൎണ്ണങ്ങൾ; കാലം.
8. ദൃഷ്ടി; കേന്ദ്രത്രികോണങ്ങൾ; ശുഭസ്ഥാനങ്ങൾ; അശുഭസ്ഥാനങ്ങൾ; ഉപചയസ്ഥാനങ്ങൾ; മൌഢ്യം.
9. ശത്രുമിത്രഭാവങ്ങൾ; ബലാബലങ്ങൾ; ദശാവൎഷം; ദശാരംഭം.
10. രാശിഭരണം.
11. ക്രറ്.
12. ഗ്രഹങ്ങൾ ഭരിക്കുന്ന രാജ്യങ്ങൾ.
13. ഗ്രഹങ്ങളുടെ സ്വഭാവങ്ങൾ; ഋതുക്കൾ; ലോഹങ്ങൾ; വസ്ത്രങ്ങൾ; ആധിപത്യം; വൎണ്ണങ്ങൾ.
14. രാശികൾ ഭരിക്കുന്ന രാജ്യങ്ങൾ.

15. കാരകത്വം (രവി; ചന്ദ്രൻ).
16. ടി (ചൊവ്വാ; ബുധൻ).
17. ടി (വ്യാഴൻ; ശുക്രൻ; ശനി).
18. ടി (രാഹു; കേതു)
19. ഭാവഫലം
30. പഞ്ചമഹായോഗങ്ങൾ.

---



# ജ്യോതിഷബാലപാഠം.

---

## അദ്ധ്യായം ൧.

---

### പ്രാരംഭം.

സർവ്വശാസ്ത്രമഹാസിന്ധു
മഥനംചെയ്തുകിട്ടിയ
സുധാസാരസ്യ സത്താകും
ജ്യോതിശ്ശാസ്ത്രമുരച്ചിടാം. 1

സൃഷ്ടിസാമ്രാജ്യമൊന്നാകെ
സംശോഭിപ്പിച്ചു നിത്യവും
ഭരിക്കും ഭാനുതാനെന്റെ
കൃതിക്കു ശുഭമേകണം. 2

ജ്യോതിശ്ശാസ്ത്രത്തിനാധാരം
ജ്യോതിർഗോളഗണങ്ങൾതാൻ
ഭൂമിശാസ്ത്രം ചമയ്പ്പോർക്കു
ഭൂമിയാശ്രയമെന്നപോൽ. 3

നക്ഷത്രങ്ങൾ:— താരങ്ങളിരുപത്തേഴും
ഗ്രഹങ്ങൾ:— വാരുറ്റഗ്രഹമൊൻപതും
വാനമാമമ്പലം ചുറ്റി
വലംവയ്ക്കുന്നു സർവ്വദാ. 3

സ്വഗൃഹങ്ങളിൽ വാണെല്ലാ-
സ്വർഗ്രഹങ്ങളുമൂഴിയിൽ
കോരിവർഷിപ്പൂ തൻകാന്തി
കാർമേഘം മാരിയെന്നപോൽ. 5

രാശി:—
ഇവർ ചുററുന്ന തേർവീഥി-
യ്ക്കുരപ്പൂ 'രാശി'യെന്നപേർ
അതു പന്ത്രണ്ടു സങ്കല്പ-
ഭാഗമായിപ്പകുത്തതാം. 6

അണ്ഡാകൃതിയിലാദിത്യ-
മണ്ഡലം ചുററുമൂഴിയെ
ചക്രത്തിൽ ചുററിടും ചന്ദ്രൻ
ചക്കിനെക്കാളയെന്നപോൽ. 7

---

## അദ്ധ്യായം ൨.

---

**ഗ്രഹങ്ങളുടെ പേരും വിവരണവും,**

രവി:—
വിശ്വസാമ്രാജ്യമൊക്കെയ്ക്കും
വിദ്യുദ്ദീപം കൊളുത്തുവാൻ
“പൌവ്വർഹൌസാ”യ് ലസിക്കുന്ന
'ഭാനു', മുഖ്യൻ ഗ്രഹങ്ങളിൽ. 1

ചന്ദ്രൻ:—
നീലാഭ്രമാളികയ്ക്കുള്ള
ജാലകം വഴി നിത്യവും
ചാലേ നോക്കിച്ചിരിക്കുന്ന
'ചന്ദ്രൻ' രണ്ടാമനോർക്കണം. 2

ബുധൻ:— ചന്ദ്രസൂനു 'ബുധൻ' വിദ്യാ-
സാഗരം തുഴയുന്നവൻ.
മന്ദൻ:— സൂൎയ്യസൂനുവതാം 'മന്ദൻ'
ദൂരെയെങ്ങോ ചരിക്കുവോൻ. 3

ശുക്രൻ:— ശോഭയേറുന്ന നൽ 'ശുക്രൻ'
ധന്യനന്യൻ ഗ്രഹങ്ങളിൽ
സന്ധ്യതോറും വരും ലോക-
ബന്ധുവായ് 'വെള്ളി' പൂശുവാൻ. 4

ഗുരു:— 'വ്യാഴ'നാണിനി നാം കാണു-
മൂഴിഭാഗ്യൈക വിഗ്രഹം,
ആഗ്രഹം സൎവ്വമകുടനാ-
രാ,ഗ്രഹം ശോഭനൻ ദൃഢം. 5

കുജൻ:— ഭൂമിതൻ പുത്രനായ് മിന്നും
'കുജ'നന്യമഹാഗ്രഹം
അവൻ ഭൂമിക്കടുത്തെന്നു
മാവസിക്കുന്നു തുഷ്ടനായ്. 6

രാഹു:— കറുത്തിരുണ്ട കാർപോലെ
കരിമ്പാമ്പു സമാനമായ്
പുച്ഛം ഛേദിച്ചരീതിക്കു
പൊങ്ങുന്നു 'രാഹു' നിത്യവും. 7

കേതു:— മിന്നാമിനുങ്ങു മിന്നുമ്പോൾ
കാട്ടിൽ കാണുന്ന മൂങ്ങപോൽ
താരാവൃന്ദങ്ങൾ തൻമദ്ധ്യേ
ദൂരെ നില്ക്കുന്നവൻ 'ശിഖി'. 8

ഗുളികൻ:—

താമസാകാരമായ് ഖേദ-
മീമന്നിൽ വിളയിക്കുവാൻ
ഒളിവിൽ കാണുമീ ഘോര-
'ഗുളിക'സ്ഥിതി ഭീകരം. 9

വിഹായസ്സിലഹോ നമ്മൾ
വീക്ഷിക്കും ഗോളരൂപികൾ
വർണ്ണനാതീതമെൻ "സൌര-
യൂഥ"മേ വിജയിക്കനീ. 10

---

## അദ്ധ്യായം ൨



### ലഗ്നവും രാശികളും.

നവഗ്രഹങ്ങൾ വാനത്തിൽ
നാലുചുററും കറങ്ങവേ
നട്ടക്ക ജാതർ മർത്ത്യന്മാർ
കുട്ടകിൽപ്പെട്ടമക്ഷണം. 1

ലഗ്നം:—

ഏതുരാശിയിൽ നാം ജന്മ-
മേന്തുമായതു ലഗ്നമാം
ലഗ്നത്തെ ദൃഷ്ടിചെയ്യെല്ലാ
ഗ്രഹവും കാന്തി ചിന്തിടും. 2

ശുഭസ്ഥാനത്തു മിന്നുന്നോൻ
ശുഭകാന്തി ചൊരിച്ചിടും
രുഷ്ടരായ് നില്ക്കുവോർ നമ്മിൽ
കഷ്ടപ്പാടും വമിച്ചിടും. 3

ശുഭന്മാർ സർവദാ ശ്രേഷ്ഠ-
ശുഭകാന്തി വഹിക്കുവോർ
അശുഭന്മാർ ചൊരിക്കുന്ന
കാന്തി പാർത്താൽ മഹാവിഷം. 4

അദൃശ്യമാകുമിത്തേജ-
സ്സുദ്ഭൂതം മർത്ത്യരാശിയിൽ
അനേകവിധമാം ഭാഗ്യ-
നിർഭാഗ്യങ്ങൾ ചൊരിച്ചിടും. 5

രാശികൾ:—

മേടമോടിടവംപിന്നെ
മിഥുനം കർക്കി ചിങ്ങവും
കന്നി, ത്രാസ്, വൃശ്ചികം, വില്ല്,
ശ്രാ, കുംഭം, മീനമേവമായ്. 6

ഗൃഹങ്ങൾ പന്തിരണ്ടേറി
ഗ്രഹങ്ങൾ വാഴുമൊൻപതും
ഓരോവീട്ടിനുമോതുന്ന
പേരുതാൻ 'രാശി'യെന്നതു്. 7

ഓരോമാസവുമാദിത്യ
നോരോരാശി ഭരിച്ചിടും
ചന്ദ്രൻ കാക്കുന്നു രണ്ടേകാൽ
ദിനം കൊണ്ടൊരു രാശിയെ 8

ഏകവർഷത്തിനാൽ വ്യാഴൻ
മന്ദൻ രണ്ടരവർഷവും
രാശിയോരോന്നുമേ കാത്തു
ശോകമാററുന്നു മർത്ത്യരിൽ; 9

രാശിയിൽ സ്ഥിതിചെയ്യുന്ന
ഗ്രഹങ്ങളതികൌതുകാൽ
ദൃഷ്ടികൊണ്ടു ഭരിക്കുന്നു
സൃഷ്ടിവസ്തുക്കൾ സർവ്വവും. 10

---

## അദ്ധ്യായം ൨.

---

### രാശിരൂപവർണ്ണനം.

നവഗ്രഹങ്ങൾ വൃത്തത്തിൽ
ചുററും സങ്കല്പവീഥിയെ
പന്ത്രണ്ടു രാശിയായ് പണ്ടേ
പങ്കുവെച്ചിതു പൂർവ്വികർ 1

മേടം:— മുട്ടാട്ടു മുട്ടുവാൻ നില്ക്കും
മട്ടിൽകാൺമതു 'മേട'മാം
ഇടവം— 'വൃഷഭം' രാശിയെപ്പാർത്താൽ
വാലുയർത്തിയ കാളപോൽ. 2

മിഥുനം— പിറന്നമട്ടു രണ്ടാളുകൾ
പരം തോഷിച്ചു കണ്ടിടാം
മന്മഥഗ്രഹ, മല്ലല്ല-
'മിഥുനം' രാശിതാനതു്. 3

കർക്കടകം:— ഇവരെച്ചെന്നു ദംശിക്കാൻ
പല്ലിളിക്കുന്നമാതിരി
കാലുംനീട്ടി കിടക്കുന്ന
താരു 'കർക്കടകം' ദൃഢം. 4

ചിങ്ങം:—

അത്യുഗ്രരൂപിയായിട്ടു-
ങ്ങലറീട്ടു വരുംവിധം
ആരുനില്ക്കുന്നഹോ! കാണ്മിൻ
സാരമാം 'സിംഹ'രാശിതാൻ, 5

കന്നി:—

വെള്ളപ്പട്ടാടചുററീട്ടു്
വജ്രകാന്തി കലൎന്നതായ്
കന്യയെപ്പോലെ വാനത്തിൽ
മിന്നികാണ്മതു 'കന്നി' താൻ. 6

തുലാം:—

തുലാസിന്നു സമം രണ്ടു
ഗോളം നൂൽകോൎത്തു തൂക്കിയും
തൂണമദ്ധ്യത്തിലും മിന്നി
കാണും രാശി 'തുലാം' ദൃഢം. 7

വൃശ്ചികം:—

വിഷവസ്തുക്കൾ തിന്നേറെ
നീണ്ടപുച്ഛം കിളൎന്നഹോ!
വാവിട്ടത്തി വരുന്നുണ്ടാ
രാശി 'വൃശ്ചിക'മോക്കണേ. 8

ധനു:—

അശ്വഗാത്രനൊരാൾ മൎത്ത്യ-
ശിരസ്കൻ കൈയിൽ വില്ലുമായ്
അസ്ത്രമാരിലയയ്ക്കാനോ
നില്ക്കുവോൻ 'ധനു' നിൎണ്ണയം. 9

മകരം:—

മൃഗത്തിൻ മേനിയും പക്ഷേ
മത്സ്യത്തിൻെറ ശിരസ്സുമായ്
ഒരുഗ്രരൂപി പൊങ്ങുന്നു
'മകരം' രാശിതാനതു്. 10

കുംഭം:—

ഭൃത്യനാകുമൊരാൾ കൈയിൽ
കുംഭമേന്തി വരുംവിധം
കൃത്യമായ് കണ്ടിടും രാശി
'കുംഭം' നിസ്തുക്കമേന്തിടാം. 11

മീനം:—

ജലത്തിന്നടിയിൽ രണ്ടു
ജലപൃഷ്ഠങ്ങൾപോലവെ
വാനിലെന്തിഹ കാണുന്നു
'മീനം' രാശിയിതാം ദൃഢം. 12

രാശിയോരോന്നിലും നില്ക്കും
രണ്ടുകാൽതാരകാവലി
തീൎത്ത സങ്കല്പചിത്രം പാ-
ത്തുരച്ചനിതു സൎവ്വവും. 13

താരകങ്ങൾ മുറയ്ക്കെല്ലാം
തത്രനിങ്ങൾ പഠിക്കുവാൻ
കുറ്റമറ്റു കഥിച്ചീടാം
മറ്റൊരദ്ധ്യായമാൎഗ്ഗമായ് 14

---

## അദ്ധ്യായം ൪.

### * നക്ഷത്രങ്ങൾ

ആ മേടംതൊട്ടു പന്ത്രണ്ടു
പൂമേടപണിതായതിൽ
ഇരുപത്തേഴുതാരങ്ങൾ
മരുവുന്നു കൃപാത്മകർ. 1

* നക്ഷത്രങ്ങളെക്കുറിച്ചു കൂലങ്കഷമായ അറിവു ഈ ഗ്രന്ഥകൎത്താവിന്റെ "നക്ഷത്രപ്രകാശിക" എന്ന പുസ്തകം നൽകുന്നതാണ്.

മററുംതിളങ്ങിവാനത്തിൽ
ചുററുമിക്കൂട്ടരൊക്കയും
ഊററന്മാർ സൂൎയ്യനെക്കാളും.
മാററുയന്ന ഗ്രഹങ്ങളും. 2

വിദ്യുച്ഛക്തിയെ വെല്ലുന്ന
വിശേഷകിരണാവലി
വിശ്വമോഹനമായീടാൻ
താരകം ചൊരിയുന്നിതു. 3

ശുഭാശുഭങ്ങൾ ചെയ്യുന്നോ-
രിവർതൻ ശക്തിയെന്നിയെ
ജീവിക്കാ ജീവി നീരില്ലാ-
ക്കളത്തിൽ മത്സ്യമെന്നപോൽ. 4

താരകങ്ങളിൽവെച്ചാദ്യ-
‘നശ്വതീ’തി പുകഴ്ന്നവൻ
രണ്ടാമൻ ‘ഭരണീ’താരം
മൂന്നാം‘കാർത്തിക’യെന്നതും? 5

‘രോഹിണി’തിപുകൾപെററ
പെണ്ണു നാലാമത്തുള്ളവൾ
മഹാവാചാലനായുള്ള
‘മകൈരം’ പഞ്ചമൻദൃഢം. 6

ആറാമതോതിടാം ഞാന-
‘ത്തിരുവാതിര’ കന്യക
പുനരേഴാമതോചൊല്ലാം
‘പുണർതം’ താരമെന്നതാം. 7

‘പൂയ’മെട്ടാമ,‘തായില്യം
പുനരൊൻപത്തു, നൽ‘മകം’
പത്താകുംതാരകം, പിന്നെ
പതിനൊന്നത്തു ‘പൂരമാം’ 8

‘ഉത്രം’ പന്ത്രണ്ടു,ന‘ല്ലത്തം’
പതിമൂന്നങ്ങടുത്തതോ
ചിത്രമോഹനമായുള്ള
‘ചിത്ര’നക്ഷത്രമോർക്കണം. 9

പതിനഞ്ചാമത‘സ്വാതി’
പതിനാറു ‘വിശാഖ’മാം
പതിനേ‘ഴനിഴം’താരം
പതിനെട്ടഥ‘കേട്ട’യും. 10

ശ്രീലസിക്കുന്നതായുള്ള
‘മൂലം’പത്തൊൻപതന്ന്യമോ
‘പൂരാട’താരകം; പിന്നെ
‘യുത്രാടം’താനടുത്തതു്. 11

‘തിരുവോണ’മവിട്ടംനൽ
‘ചതയം’ ‘പൂരുരുട്ടാതി’
അതിനെത്തൊട്ടുമിന്നുന്നോ-
നു‘ത്രിട്ടാതി’യതോതിടാം. 12

ഭുവിചിത്തവിനോദത്തെ
ത്തരും ‘രേവതി’യന്ത്യമാം
ധരാപാലനകൃത്യാർത്ഥം
മരുവുന്നിവ സർവ്വം. 13

---

## അദ്ധ്യായം ൩.

ഭരണം:— സൃഷ്ടിസ്ഥിതി സംഹാര-
കർത്താക്കന്മാർ ഗ്രഹേശ്വരർ
അവരിൽ ചക്രവർത്തിത്വ-
മാദിത്യൻ കൈക്കലാക്കിനാൻ. 1

രാത്രീശൻ രാജ്ഞിയായ് മിന്നി
കുജൻ സേനാനിയായിതു്
മന്ത്രീന്ദ്രൻ ഗുരുശുക്രന്മാർ
ബുധൻ രാജകുമാരകൻ. 2

വൃദ്ധൻ മന്ദൻ മുടന്തൻപോയ്
ഭൃത്യനായിട്ടുമേവിനാൻ
ഇത്ഥ്യേവംസൃഷ്ടി സാമ്രാജ്യം
ഭരിപ്പൂ ഗോളരൂപികൾ. 3

ശുഭഗ്രഹങ്ങൾ:— ദേവാസുരഗുരുക്കന്മാർ
കേവലം ശുഭകാരികൾ
അവരെപ്പോലെതാൻ. നിത്യം
ശിവം ചെയ്യുന്നു ചന്ദ്രനും. 4

അശുഭഗ്രഹങ്ങൾ:—ഓതിടാം, ശനിയും രാഹു
കേതുക്കൾ, രവി, ഭൌമനും
ഇവരെവരുമാകുന്നു
സാക്ഷാൽ പാപികളായവർ. 5

എന്നാലും യോഗ്യരോടൊത്തു
നിന്നാലിവർ തുണച്ചിടും
നന്നാവാൻ ശ്രേഷ്ഠസംസർഗ്ഗ-
മൊന്നല്ലോ മാർഗ്ഗമാകുമേ. 6

ക്ഷീണിച്ചനീചനാം ചന്ദ്രൻ
പാപിയൊത്തബുധേശ്വരൻ
ഇവരെട്ടിലകപ്പെട്ട
ശിഷ്ടരൊത്തതിദുഷ്ടരാം. 7

ക്രമം:— ആദിത്യൻ ജ്യേഷ്ഠനെല്ലാർക്കു-
മിന്ദു രണ്ടാമനോർക്കണം
മൂന്നാമൻ ശുക്രനാം ഭ്രാതാ
ഗുരുനാലാമനെപ്പൊഴും. 8

ബുധനഞ്ചാമനബ്ഭൂമീ-
സുതനാറാമനായിടും
അഞ്ചാതെ പറയാം മന്ദ-
സഞ്ചാരി ബത! സപ്തമൻ. 9

*സ്വക്ഷേത്രങ്ങൾ:-മേടംതൊട്ടുണ്ടു പന്ത്രണ്ടു
വീടു സപ്ത ഗ്രഹത്തിനും
രവിക്കു ചിങ്ങം സ്വക്ഷേത്രം
ചന്ദ്രന്നായതു കർക്കിയാം. 10

| | | | |
|---|---|---|---|
| * ഗുരു | കുജൻ | ശുക്രൻ | ബുധൻ |
| മന്ദൻ | സ്വക്ഷേത്രം | | ചന്ദ്രൻ |
| മന്ദൻ | | | രവി |
| ഗുരു | കുജൻ | ശുക്രൻ | ബുധൻ |

കന്നിയും മിഥുനം താനും
ബുധൻ തൻസ്വഗൃഹങ്ങൾതാൻ
ധന്യൻ ശുക്രന്നു സ്വക്ഷേത്രം
തുലാസ്സും കാളയും ക്രമാൽ. 11

ആട്ടിലും തേളിലും കേറി
വസിക്കുന്നു കുജേശ്വരൻ
മീനിലും വില്ലിലും വീട്
നിർമ്മിച്ചു വ്യാഴമൂർത്തിയും. 12

കുംഭത്തിനുള്ളിലും നീച-
മകരത്തിങ്കലും മുദാ
സ്വന്തമാം ക്ഷേത്രമുണ്ടാക്കി
മന്ദനെന്ന ശനീശ്വരൻ. 13

രാഹുകേതുക്കൾ സാധുക്കൾ
ചുററുന്നു ഗൃഹഹീനരായ്
പന്ത്രണ്ടുവീട്ടിലും പക്ഷേ
പാഞ്ഞുകേറുന്നു കൃത്യമായ്. 14

* ഉച്ചം:— മേടമാം വീട്ടിലാദിത്യൻ
കൂടുമ്പോളവനുച്ചനാം
ശശാങ്കനിടവത്തിങ്കൽ
ശയിക്കും കാലവും തഥാ. 15

| | | | |
|---|---|---|---|
| ശു | ര | ച | |
| | ഉച്ചം | | ഗു |
| കേ | | | |
| | | മ | ബു |

വ്യാഴൻ കക്കടകേ ചെന്നു
വാഴം നാളിലുമങ്ങിനെ
എന്നാളും ബുധനുച്ചൻതാൻ
കന്നിയാം രാശിയേറുകിൽ. 16

തുലാസിൽ ശനിയാം മൊണ്ടി
നിലകൊള്ളുകിലുച്ചനാം
മകരംരാശിയിൽ ചൊവ്വാ
"യ്യുക്കരം" കൂട്ടമെപ്പൊഴും. 17

മീനമാം രാശിയിൽ ശുക്രൻ
സ്ഥാനംകൊള്ളുകിലുച്ചനാം
ഉച്ചരാശിയിൽ നിന്നേഴാം
രാശിനീചമെവക്കുമേ. 18

* നീചം:—

ശനിക്കു മേടവും ശുക്ര-
മുനിയ്ക്കുക്കന്നിരാശിയും
ബുധനു മീനവും ചന്ദ്ര-
ന്നഥ വൃശ്ചികരാശിയും. 19

| | | | |
|---|---|---|---|
| ബു | | | |
| | നീചം | | കു |
| ഗു | | | |
| | ച | ര | ശു |

ഗുരുവിന്നു മകരംപൊ-
ന്നിരവിക്കു തുലാസുമേ
ചൊവ്വായ്ക്കു ഞണ്ടുമുണ്ടാക്കു
നീചത്വം സർവ്വകാലവും. (യുഗ്മകം) 20

## അദ്ധ്യായം ൧.

* ചരം സ്ഥിരം ഉഭയം:—മേടം ഞണ്ടുതുലാംപിന്നെ
മകരംചരരാശികൾ
ഇടവം സിംഹവും തേളും
കുംഭവും സ്ഥിരരാശികൾ. 1

മിഥുനം കന്നിവില്ലോടു
മീനമുഭയരാശികൾ
ചിരസ്ഥിരോഭയാദിക-
ളേവം ചൊല്ലുന്നു സൂരികൾ. 2

| | | | |
|---|---|---|---|
| ഉഭയം | ചരം | സ്ഥിരം | ഉഭയം |
| സ്ഥിരം | | | ചരം |
| ചരം | | | സ്ഥിരം |
| ഉഭയം | സ്ഥിരം | ചരം | ഉഭയം |

* ജലസ്ഥലരാശികൾ:—ഞണ്ടു തേൾ മീനിവയ്ക്കുള്ള
കുണ്ടുകൾ ജലരാശികൾ
വൃഷഭം മകരം കന്നി-
യിതുകൾ സ്ഥലരാശികൾ. 3

ചിങ്ങവും മേടവും വില്ലു-
മഗ്നിരാശികളെപ്പൊഴും
തുലാസുമിഥുനം കുംഭ
മിതുകൾ വായുരാശികൾ. 4

† ഓജയുഗ്മരാശികൾ:—മീനം സ്ത്രീരാശിയാം നല്ല
മേടം പുരുഷരാശിയാം
ഇവ്വിധം രാശിയോരോന്നിൽ
ഓജയുഗ്മം ഭവിപ്പിതു. 5

മൂലത്രികോണങ്ങൾ:—ചൊവ്വായ്ക്കു മേടവും നല്ലൊ-
രിടവം രാത്രിനാഥനും
രവിയ്ക്കു ചിങ്ങവും, കന്നി
ബുധനും, ധനു വ്യാഴനും. 6

*

| | | | |
|---|---|---|---|
| ജലം | അഗ്നി | ഭൂമി | വായു |
| വായു | | | ജലം |
| ഭൂമി | | | അഗ്നി |
| അഗ്നി | ജലം | വായു | ഭൂമി |

†

| | | | |
|---|---|---|---|
| യുഗ്മം | ഓജം | യുഗ്മം | ഓജം |
| ഓജം | | | യുഗ്മം |
| യുഗ്മം | | | ഓജം |
| ഓജം | യുഗ്മം | ഓജം | യുഗ്മം |

തുലാസു ശുക്രനും, കുംഭം
ശനിക്കുമെത്തുകാലവും
മൂലത്രികോണമാമുഗ്ര-
ബലമേറുന്ന രാശികൾ. 7

രാശിയുടെ അവയവങ്ങൾ:—മേടംനൽതലയെന്നാകി-
ലിടവം മുഖമായ്‌വരും
മിഥുനം മാറിടം, കൊച്ചു
ഞണ്ടുഹൃത്തു,ദരം ഹരി 8

കന്യയാണര കേൾ വസ്തി-
പ്രദേശം നൽതുലാസുമാം
വൃശ്ചികം ഗുഹ്യഭാഗം, നൽ
ധനുസ്സു തുടയായ്‌വരും. 9

മകരം ജംഘകൾ കാലു
മുട്ടവൻ കുംഭമായിടും
മീനം പാദങ്ങളിത്ത്യേവം
സ്ഥാനം രാശിക്കു മർത്ത്യരിൽ. 10

രാശിവർണ്ണങ്ങൾ:—മേടത്തിൻ വർണ്ണമോ രക്ത-
മിടവം തനി വെൺനിറം
മിഥുനം ശുകവർണ്ണം താൻ
ഞണ്ടു ഞണ്ടിനു തുല്യവും. 11

സിംഹം സിംഹനിറം കന്യ
പലവർണ്ണങ്ങൾ ചേർന്നവൾ
തുലാത്തിൻ നിലമോ നീലം
കാഞ്ചനം വൃശ്ചികത്തിനു്. 12

മഞ്ഞപ്പട്ടു നിറം വില്ല്
മകരം ശുക്ലവർണ്ണമാം
തവിട്ടിൻനിറമാം കുംഭം
പാണ്ഡരം മീനമേവമാം. 13

കാലം:—

ആദിത്യന്നാറുമാസംനൽ
ചന്ദ്രനോ രണ്ടുനാഴിക
ചൊവ്വായ്ക്കേകദിനം കേമൻ
വ്യാഴത്തിന്നൊററമാസവും. 14

ബുധന്നൊരു ദിനം മിന്നും
ഭൃഗുവിന്നല്മാസവും
അധികം വിഷമക്കാരൻ
ശനി പന്ത്രണ്ടുമാസമാം. 15

ഇവ്വർണ്ണമിവരെക്കൊണ്ടു
കാലം ചൊല്ലുന്നു ജ്യോതിഷി
ശിവം മന്നിലണച്ചീടാൻ
ശ്രദ്ധിക്കുന്നിവരേവരും. 16

---

## അദ്ധ്യായം ൨.

---

ദൃഷ്ടി.

മൂന്നിലും പത്തിലും പിന്നെ
അഞ്ചിലൊൻപതിലെന്നപോൽ
നാലിലെട്ടിലുമേഴിങ്കൽ
പോലും നോക്കും മുറയ്ക്കിവർ. 1

അടുത്തുള്ള വയിൽകണ്ണു
കടത്തുന്നില്ല തീവ്രമായ്
അകലത്തിങ്കലേഴിങ്ക-
ലധികം ദൃഷ്ടിയെപ്പൊഴും. 2

മൂന്നിലും പത്തിലും നേത്ര-
മൂന്നും കാൽവീതമങ്ങിനെ
അഞ്ചൊൻപതവററിങ്ക-
ലരദൃഷ്ടി ഭവിച്ചിടും. 3

എട്ടിലും നാലിലും മുക്കാൽ
ദൃഷ്ടി വായ്ക്കുന്നിതെപ്പൊഴും
പുഷ്ടമാം ദൃഷ്ടിയെല്ലോക്കും
സപ്തമത്തിങ്കലാം സദാ. 4

ശനിക്കു മൂന്നു പത്തിങ്കൽ
പൂർണ്ണദൃഷ്ടി ഭവിച്ചിടും
പഞ്ചമത്തിങ്കലും വ്യാഴൻ
ഭാഗ്യത്തിങ്കലുമങ്ങിനെ. 5

എട്ടിലും നാലിലും ചൊവ്വാ
ദൃഷ്ടിവയ്ക്കുന്നു പൂർണ്ണമായ്
സൂര്യേന്ദുബുധശുക്രന്മാർ
സപ്തമത്തിങ്കലവ്വിധം. 6

കേന്ദ്രത്രികോണങ്ങൾ:—ഒന്നു നാലേഴു പത്താണു
കേന്ദ്രമെന്നു കഥിപ്പതു്
ഒന്നഞ്ചുമൊൻപതും ഭാഗ്യ-
ത്രികോണസ്ഥാനമെന്നതാം.

ത്രികോണാധിപരെന്നെന്നും
ശുഭന്മാരധികാരികൾ
ഇവർനില്ക്കും ഗൃഹത്തിങ്കൽ
ലക്ഷ്മി നൃത്തം ചവിട്ടിടും. 8

ശുഭന്മാർതന്നെയായാലും
കേന്ദ്രസ്ഥിതി ലഭിക്കുകിൽ
അവർക്കു നീചമാം ബുദ്ധി
യുദിക്കും സർവകാലവും. 9

കേന്ദ്രത്തിന്നാധിപത്യം ദുർ-
ഗ്രഹങ്ങൾക്കായി മാറുകിൽ
സന്തോഷിച്ചവരത്യന്ത-
ബന്ധുവായ് സുഖമേകിടും. 10

കേന്ദ്രത്തിന്നാധിപത്യത്താ-
ലെന്തു ദൂഷ്യം ഭവിക്കിലും
ത്രികോണാധിപനായ് നിന്നാൻ
ശുഭന്മാർക്കു ശുഭം സദാ. 11

മൂന്നാറുമെട്ടുപന്ത്രണ്ടിൽ
നിന്നാലാക്കും ശുഭംവരാ
അശുഭൻ ശുഭനായീടാ
ശുഭനും ശുഭനായ്‌വരാ. 12

ശുഭസ്ഥാനങ്ങൾ:—ലഗ്നം തൊട്ടൊന്നു രണ്ടേഴു
മഞ്ചും നാലൊൻപതെന്നപോൽ
പതിനൊന്നും പത്തുമെന്നും
ശുഭസ്ഥാനങ്ങളാണപോൽ; 13

അശുഭസ്ഥാനങ്ങൾ:—മൂന്നാറുമെട്ടുപന്ത്രണ്ടു
ചൊന്നീടാമശുഭങ്ങളാം
മൂന്നാറുപതിനൊന്നിങ്കൽ
നിന്നാൽ പാപി ശുഭം തരും. 14

എട്ടു പന്ത്രണ്ടിവററിങ്ക-
ലെവരും പാപിയാം ദൃഢം
പതിനൊന്നിങ്കിലിന്നേത്തു
പാപി നില്ക്കിലുമേ ശുഭം. 15

ഉപചയസ്ഥാനങ്ങൾ:—മൂന്നാറുപതിനൊന്നൊത്തു
പത്തുപചയരാശികൾ
അല്ലാത്തുള്ളവയൊക്കെയ്ക്കും
ചൊല്ലുമപചയമെന്നപേർ. 16

മൌഢ്യം;— ആദിത്യനൊത്തൊരേരാശി
ചേർന്നു ചൊവ്വാബുധേശചരർ
മോദിച്ചു നില്ക്കിലുണ്ടാകും
മൌഢ്യമന്നേദിനം മുതൽ. 17

ബുധന്നു ചിലകാലം താൻ
മൌഢ്യമെന്നായിരിക്കിലും
നീചരോടൊപ്പമായ്ത്തന്നെ
ചൊല്ലാമിവരെയും സദാ. 18

# അദ്ധ്യായം ൯.

---

### ശത്രുമിത്രഭാവങ്ങൾ.

രവി:— ഇന്ദുവും കുജനും വ്യാഴൻ
ബന്ധുവാദിത്യനെപ്പൊഴും
മന്ദശുക്രൻ മഹാശത്രു
എന്നാകിൽ സമനബ്ബുധൻ. 1

ചന്ദ്രൻ:— അതിബന്ധുവഹോ! സൂര്യൻ
ബുധനെന്നിവ ചന്ദ്രന്
മതിമാൻ മതിമന്നിങ്കൽ
കൃതശത്രുവിഹീനനാം. 2

കുജൻ:— നിജബന്ധുക്കളെന്നെന്നും
കുജനർക്കനുമിന്ദുവും
അജയ്യനവനെന്നാലും
ബുധൻ ശത്രു സമൻ ശനി. 3

ബുധൻ:— ബുധനു ബന്ധു ശുക്രാർക്ക-
രിന്ദുവേററം വിരോധിയാം
കുജനും ഗുരുവും മന്ദ-
നവനും സമനായ്വരും. 4

ഗുരു:— താരാനാഥൻ കുജൻ ഭാനു
പാരം ബന്ധുക്കൾ വ്യാഴന്
പാരിച്ച ബുധശുക്രന്മാർ
നേരേശ്ശത്രു സമൻ ശനി. 5

ശുക്രൻ:— വിക്രമൻ ബുധമന്ദന്മാർ
ശുക്രന്നധികബന്ധുവാം
അർക്കനും ചന്ദ്രനും ശത്രു
സമനാം ഗുരു സർവ്വദാ. 6

മന്ദൻ:— ശനിക്കു ബുധശുക്രന്മാർ
നിനയ്ക്കിൽ ബന്ധുവായിടും
ചന്ദ്രനും കുജനും ശത്രു
സമനാം ഗുരു സർവ്വദാ. 7

ബലാബലങ്ങൾ:—ഉച്ചന്നു സർവ്വദാ നല്ല
പൂർണ്ണമായ ബലം ഫലം
സ്വക്ഷേത്രസ്ഥിതരെന്നാകിൽ
പകുതിബ്ബലമോതിടാം. 8

ബന്ധുക്ഷേത്രഗ്രഹങ്ങൾക്കു
നാലിലൊന്നു ബലം വരും
സമരാശിയിൽ നിന്നെന്നാ-
ലെട്ടിലൊന്നു ബലംതരും. 9

ശത്രുക്ഷേത്രത്തിലെന്നാകിൽ
മാഹാണി ബലമായ്വരും
നീചമോ മൌഢ്യമോ വന്നാൽ
ബലമില്ലെന്നു നിർണ്ണയം. 10

ശുഭന്മാരാം ഗ്രഹങ്ങൾക്കു
ശുക്ലപക്ഷേ ബലം സദാ
കൃഷ്ണപക്ഷത്തിലോർത്തീടി-
ലശുഭന്മാർക്കുമാം ബലം. 11

കുജനും ഗുരുവും മന്ദൻ
ബുധനെന്നിവർ വക്രമായ്
നിജസ്ഥാനമുറപ്പായ്ക്കിൽ
ബലമേറിവരും ദൃഢം. 12

ഇവർ ചന്ദ്രനൊടൊത്താലും
ബലം വന്നു ഭവിച്ചിടും
ഉത്തരായണകാലത്തു
സൂൎയ്യനും ചന്ദ്രനും ബലം 13

ദശാവൎഷം:—

കേതുവിന്നേഴുതാൻ വൎഷം
ശുക്രന്നിരുപതബ്ദമാം
രവിക്കാറിഹ ചന്ദ്രനു
പത്തും കുജനൊരേഴുമാം. 14

സൎപ്പനു പതിനെട്ടോതാം
പതിനാറഥ വ്യാഴനും
ശനിക്കു പത്തൊൻപതബ്ദം
ബുധനു പതിനേഴുമാം. 15

ദശാരംഭം:—

അശ്വതിമകവുംമൂലം
മൂന്നുനാളിങ്കലേതിലും
ജാതരാം മനുജന്മാൎക്കു
കേതുവാരംഭമാംദശ. 16

ഭരണി, പൂരം, പൂരാട,
മിവയിൽ ജാതരാവുകിൽ
ശുക്രന്റെ ദശകൊണ്ടത്രേ
തുടങ്ങുന്നിഹ ജീവിതം. 17

കാൎത്തികാ, ഉത്രം, മൃത്രാടം,
ഓൎത്താൽ മാൎത്താണ്ഡനാഥമാം
അത്തം രോഹിണി നല്ലോരു
തിരുവോണം ശശാങ്കനാം. 18

മകൈരത്തൊടു നൽചിത്ര-
മവിട്ടം ഭൌമനാം ദശ
ചതയം ചോതിയും പിന്നെ-
ത്തിരുവാതിര രാഹുവാം. 19

പുണർതം പൂരുരുട്ടാതി
വിശാഖം പാൎക്കിൽ വ്യാഴനാം
ഉത്രട്ടാതിയൊടു പൂയ-
മനിഴം പംഗുപാദനാം. 20

ആയില്യത്തൊടു തൃക്കേട്ട
രേവതിക്കു ബുധേശ്വരൻ
ഇവ്വണ്ണം മൎത്ത്യജന്മത്തിൽ
ദശകൾക്കാദ്യരാണിവർ. 21

നക്ഷത്രത്തിൽ കഴിഞ്ഞുള്ള
നാഴികയ്ക്കു സമം ദശ
നക്ഷത്രേ പാതിപോയെന്നാൽ
ആരംഭദശ പാതിപോം. 22

## അദ്ധ്യായം ൫ാം.

---

### രാശിഭരണം:

നവഗ്രഹങ്ങൾ താരങ്ങ-
ളിവ ചുററുന്ന രാശികൾ
പന്ത്രണ്ടും ഭരണം ചെയ്‌വൂ
പാരിനെപ്പലമാതിരി. 1

മേടം:—

മേഷപംക്തി വസിക്കുന്ന
ദേശങ്ങൾ പർവ്വതങ്ങളും
മേഷരാശി ഭരിക്കുന്ന
ദേശഭേദങ്ങൾ നിർണ്ണയം. 2

അഗ്നിപർവ്വതരാജ്യങ്ങൾ
രത്നമുള്ള മഹാഗുഹ
ഖനികൾ ലോഹജാലങ്ങ
ളിവ മേടം ഭരിപ്പതാം. 3

ഇടവം:—

കർഷകർക്കുള്ള രാജ്യങ്ങൾ
കന്നുകാലിപ്പാമ്പുകൾ
വൃഷഭം രാശിയെന്നെന്നും
ഭരിക്കുന്നവയോർക്കണം. 4

കാട്ടാന കൂട്ടമായ് വാഴും
കാനനങ്ങൾ മഹാഗിരി
ഇവയും തടവന്യേ നൽ
വൃഷഭം രാശി കാപ്പതാം. 5

മിഥുനം:— ഗേയവിദ്ഗ്ധികളാടുന്ന
സദിർമേടകൾ വീടുകൾ
നൂതനം വിഭവം വില്ക്കും
ശാല ചൂതുകളിസ്ഥലം. 6

ബോധഹീനർ വസിക്കുന്ന
വീഥികൾ വിശ്രമസ്ഥലം
മിഥുനം രാശിയെന്നെന്നു
മിതിനെക്കാത്തു വാണിടും. 7

കർക്കടകം:— നെൽപ്പറമ്പുകൾ കൂപങ്ങൾ
നൽക്കടപ്പുറമെന്നിവ
തക്കമെറവു ഭരിക്കുന്നു
കർക്കിരാശി സദാ മുദാ. 8

ചിങ്ങം:— ഘോരകാന്താരമെന്നല്ല
ഗുഹകൾ ക്രൂത്തപാറകൾ
മൃഗവാഴുന്നതാം ദിക്കും
സിംഹം രാശിഭരിപ്പതാം. 9

കന്നി:— കാമകന്മാരണഞ്ഞീടും
കേളിസൌധങ്ങൾ വൻകടൽ
ധാന്യശാലകൾ വർക്ക്ഷാപ്പും
കന്യ നിത്യം ഭരിപ്പതാം. 10

തുലാം:— ചൂതാട്ടം നഗരം ചന്ത-
വീഥി, പണ്ടകശാലകൾ
തുലാസു തൂക്കിടും ദിക്കും
തുലാംരാശി ഭരിപ്പതാം. 11

വൃശ്ചികം:—വിഷജന്തുക്കൾ വാഴുന്ന
വങ്കു, കോട്ടകൾ, കൊത്തളം
വിശ്വത്തിലിവയുള്ളേടം
വൃശ്ചികം രാശി കാപ്പതാം. 12

ധനു,—രണഭൂമികൾ പീരങ്കി-
ത്തണലേല്ക്കുന്ന ദിക്കുകൾ
പട്ടാളം പാർത്തിടും ദിക്കും
ശിഷ്ടൻ ധനു ഭരിപ്പതാം. 13

തോക്കു വാളുകൾ നിർമ്മിക്കും
ദിക്കു ചിട്ടുകളിസ്ഥലം
കുതിരപ്പന്തയം കൂടെ-
ധനുവിൻ ഭരണത്തിലാം. 14

മകരം:—ചിറ കായലു വൻകാടു
ചേർന്നിറഞ്ഞ കൃഷിസ്ഥലം
ഭരണം ചെയ്വതീ ദിക്കു
മകരം രാശിനെപ്പൊഴും. 15

കുംഭം:—മദ്യമൂറുന്ന വൃക്ഷങ്ങൾ,
മദ്യം വില്ക്കുന്ന ശാലകൾ,
ധാന്യങ്ങൾ കുശവൻപാർക്കും
ദിക്കും കുംഭം ഭരിപ്പതാം. 16

മീനം:—സർവ്വസാഗരവും പുണ്യ-
തീർത്ഥമാപഗയമ്പലം
മുനിമാർ വീടുമെന്നെന്നും
മീനംരാശി ഭരിപ്പതാം, 17

ഇത്ത്യേവം ഭൂമിയെപ്പേരും
സത്യരൂപികൾ രാശികൾ
കൃത്യമായ് ഭരണംചെയ്തു
നിത്യവും കഴിയുന്നിതു. 18

---

## അദ്ധ്യായം ൨൮.

---

ക്രമ്:—

രണ്ടേകാൽത്താരകം നില്ക്കും
രാശിയൊരോന്നിലവ്വിധം
ഇരുപത്തേഴു നക്ഷത്രം,
ചുററും പന്ത്രണ്ടുരാശിയിൽ. 1

മേടം:—

അശ്വതി ഭരണീ മുഖ്യ-
രൊത്തു കാർത്തിക കാലിലും
ജാതരായോർക്കു രാത്രീശൻ
മേടംരാശിയിലോർക്കണം. 2

ഇടവം:—

മുക്കാൽ കാർത്തികയും നല്ല
രോഹിണീതാരവും മുദാ
മകൈരത്തരയോടൊത്തു
നിന്നാലിടവരാശിയാം. 3

മിഥുനം:—

മകൈരത്തരയും പിന്നെ-
ത്തിരുവാതിരതാരവും
പുണർതം മുക്കാലുമൊത്ത-
മ്മിഥുനംരാശി ചന്ദ്രന്. 4

കൎക്കടകം:— പുണർതം കാലിനോടൊത്തു
പൂയമായില്യമെന്നിവ
ചേരും കാലത്തിലച്ചന്ദ്രൻ
നേരേ കൎക്കടകത്തിലാം. 5

ചിങ്ങം:— മകവും പൂരമോടുത്ത്ര-
ക്കാലും ചിങ്ങത്തിലേറിടും
കന്നി:— ഉത്രംമുക്കാലുമത്തം നൽ
ചിത്രത്തിന്നര കന്നിയാം. 6

തുലാം:— പാതിച്ചിത്രവുമച്ചോതി
മുക്കാൽപങ്കും വിശാഖവും
ഏതേതാളിവയിൽ ജാതർ
ചന്ദ്രൻ ത്രാസിലവൎക്കഹോ. 7

വൃശ്ചികം:— വിശാഖം നാലിലൊന്നെത്തി-
ട്ടനിഴംകേട്ടയെന്നിവ
നിൽക്കുമ്പോൾ ജാതരാവോൎക്ക്
ചന്ദ്രൻ വൃശ്ചികരാശിയിൽ. 8

ധനു:— മൂലം പൂരാടമുത്രാട-
കാലുമങ്ങു ധനുസ്സിലായ്
മകരം:— ഉത്രാടമുക്കാൽ നല്ലോണ-
മവിട്ടമരമകരമാം. 9

കുംഭം:— അരയവിട്ടവുമൊത്ത
ച്ചതയംപൂരുരുട്ടാതി
മുക്കാൽപങ്കുമഹോ! ചേരിൽ
കുംഭക്കൂറാണു ചന്ദ്രന്. 10

മീനം:— പൂരുരുട്ടാതിയിൽ കാലും
ഉത്തിരുട്ടാതിരേവതി
ഇവയിൽ ജാതരാവോൎക്ക്
ചന്ദ്രൻ മീനത്തിലായ്‌വരും. 11

---

## അദ്ധ്യായം ൧൨.

---

ഗ്രഹങ്ങൾ ഭരിക്കുന്ന രാജ്യങ്ങൾ.

സൂൎയ്യൻ:— സൂൎയ്യനാളുന്ന രാജ്യങ്ങൾ
കൊങ്കണം മഗധാദിയാം
സൂരികൾ പണ്ടു ചൊന്നോര-
പ്പേരു വിസ്തൃതമൈത്രയും. 1

ചന്ദ്രൻ:— ചോളം നേപാളമംഗം ന-
ല്ലാന്ധ്രമെന്നവയൊക്കെയും
പാരിച്ച രാജ്യമാണിന്നും
താരാനാഥൻ ഭരിപ്പതാം. 2

കുജൻ:— കുജനാളുന്ന രാജ്യങ്ങൾ
പുരാ വിസ്തൃതമാൎന്നവ
കുരുകുന്തള കാശ്മീരം
പുതകോസലമാദിയാം. 3

ഇവ റഷ്യയുമാഫ്രിക്കാ
ഖണ്ഡവും ചേൎന്നിരുന്നതായ്
നവശാസ്ത്രജ്ഞർ ഘോഷിപ്പൂ
നമ്മളായതു തേറണം. 4

ബുധൻ:—

യൂറോപ്പു മുഴവൻ ചേന്ന-
പ്രഷ്യ, പാഞ്ചാലമെന്നപോൽ
പൌണ്ഡ്രകം പാണ്ഡ്യവും പണ്ടേ
ബുധൻ പാലിച്ചിടുന്നതാം. 5

വ്യാഴം:—

ഗുരുവിൻ ഭരണത്തിൻകീ-
ഴൊരുപാരുണ്ടു ഭൂമികൾ
ചീനം ബംഗാളു ഭൂപാലം
ചേദി സൌരാഷ്ട്രമാദിയാം. 6

ശുക്രൻ:—

ആഫ്രിക്കാതൊട്ടിരുന്നോരു
ലങ്കയും മലയേഷ്യയും
അംഗവും വംഗവും ഭക്ത്യാ
ശുക്രദേവൻ ഭരിപ്പതാം. 7

ശനി:—

തൊഴിലാളികൾ വാഴുന്ന
ദിക്കു മന്ദൻ ഭരിപ്പതാം
റഷ്യയും ചൈനയും ഫ്രാൻസും
ജർമ്മനം ശനിതൻറതാം. 8

രാഹു:—

യന്ത്രശാലകൾ തീവണ്ടി
സഞ്ചരിക്കുന്ന ദിക്കുകൾ
മോട്ടോറുവണ്ടിയുണ്ടാക്കും
ന്യൂയാർക്കും രാഹുവിൻറതാം. 9

കേതു:—

ആംഗ്ലേയരൌഷധംവാററു-
മാശുപത്രികൾ ശാലകൾ
കൽക്കരിക്കുഴി മണ്ണെണ്ണ-
ക്കിണറും കേതുവിൻറതാം. 10

---

## അദ്ധ്യായം ൰൩.

---

ഗ്രഹങ്ങളുടെ സ്വഭാവങ്ങൾ.

ചന്ദ്രന്റെ തനുവൃത്തത്തിൽ
സൂൎയ്യൻ:— സൂൎയ്യന്നു ചതുരശ്രവും
ചന്ദ്രൻ:— പിംഗളം കണ്ണു സൂൎയ്യന്നു
മംഗളാക്ഷികൾ ചന്ദ്രനും. 1

അത്യന്തം താപമേറുന്ന
പിത്തപ്രകൃതി സൂൎയ്യൻ,
അവനല്പകചൻ പക്ഷേ
അതിയായ് ശുചിയുള്ളവൻ. 2

മൃദുവാക്കു കഥിക്കുന്നോ-
നതിമേധാവിയെങ്കിലും
ഏറി ചാഞ്ചല്യമേറുന്നോൻ
മതി, വാതകഫാത്മകൻ. 3

കുജൻ:— പിത്തപ്രകൃതിയാണെന്നാൽ
നിത്യയൌവനയുക്തനായ്
അത്യന്തോദാരനായ് ഹ്രസ്വ-
മദ്ധ്യനായ് മിന്നുവോൻ കുജൻ. 4

ബുധൻ:— നാനാൎത്ഥസാരവാക്കോതു-
മാനന്ദവികടൻ ബുധൻ
ജ്ഞാനിയായ് സൌമ്യനായ് രോഗ-
ഹീനനായ് സുഖമാളുവോൻ. 5

ഗുരു:—

പിംഗളം വർണ്ണമക്കണ്ണ്
അംഗം മാംസകഫാത്മകം
തുംഗബുദ്ധി മഹാൻ വ്യാഴ-
നെങ്ങും ശോഭിപ്പിതേവമായ്. 6

ശുക്രൻ:—

ഇന്ദീവരദളം നേത്രം
സുന്ദരൻ സുഖി, നൽഭൃംഗ
വൃന്ദാവനലോലാത്മാ-.
വെണ്ണപോൽ കാമമേന്തുവോൻ. 7

മന്ദൻ:—

മന്ദഗമായ് കൃശനായ് ദീർഘ-
ദന്തമുള്ള വിരൂപിയായ്
ഹന്ത! നല്ലലസൻ വാത-
ബന്ധുമന്ദൻ ജയിപ്പിതു. 8

ഋതുക്കൾ:—

ഹേമന്തകാലമുണ്ടാക്കാ-
നീമന്നിൽ വ്യാഴനോക്കണം
സശിരഃകമ്പമോതീടാം
ശിശിരത്തിനു മന്ദനം. 9

ശരൽക്കാലം ബുധൻചെയ്യും
വസന്തം ചാരുശുക്രനാം
ഗ്രീഷ്മമെന്നതു നൽചൊവ്വാ
സൂക്ഷ്മം വർഷം ശശാങ്കനാം. 10

ലോഹങ്ങൾ:—

ചെമ്പാം ലോഹങ്ങളൊക്കേയു-
മമ്മോ സൂര്യൻ ചമയ്പ്പതാം
ശശാങ്കൻ രത്നമുണ്ടാക്കും
ബുധൻ പിച്ചള തീർത്തിടും 11

വെള്ളി വ്യാഴൻ ച്ചമയ്ക്കുന്നു
സ്വർണ്ണം തീർക്കുന്നു ഭൂസുതൻ
ഇക്കാണും മുത്തുകൾ ശുക്രൻ
ബാക്കിയൊക്കെ ശനീശ്വരൻ. 12

വസ്ത്രങ്ങൾ:— ഖാദി നെയ്യുന്നതാദിത്യൻ
നൂതനങ്ങൾ ശശാങ്കനും
ശുദ്ധവസ്ത്രങ്ങളെച്ചൊവ്വാ
കോടിമൽമൽ ബൃഹസ്പതി. 13

നനവാർന്നൊരു വസ്ത്രങ്ങൾ
ബുധനാണു ചമയ്പ്പു
ഈടേറുന്നവയശ്ശുക്രൻ
കീറത്തുണി ശനീശ്വരൻ. 14

ആധിപത്യം:— രാജസ്ഥാനങ്ങളാദിത്യൻ
ജലമൊക്കെ ശശാങ്കനും
അഗ്നിയെക്കുജനും തീർക്കും
ക്രീഡചെയ്യും ബുധേശ്വരൻ. 15

ധനലാഭങ്ങളാവ്യാഴൻ
ശയനം ശുക്രദേവനും
പാംസുസ്നാനമഹോ ചെയ്യും
പംഗുപാദനുമേവമാം. 16

വർണ്ണങ്ങൾ:— ചോപ്പും കറുപ്പുമുണ്ടാക്കും
ചിൽപ്പുമാൻ ദിനനായകൻ
തൽപ്പുത്രൻ മന്ദനുണ്ടാക്കു
മല്ലേതരകറുപ്പഹോ! 17

അധികം മഞ്ഞയും വെള്ള
നിറവും ശശി തീൎത്തിടും
ബുധനേറെക്കറുപ്പും നൽ
കുജൻ ചോപ്പും ചമച്ചിടും. 13

ഗുരു മഞ്ഞനിറം തീക്ഷ്ണം
വെളുത്തുള്ളവ ശുക്രനും
രാഹുവും കേതുവും ശുദ്ധ-
കറുപ്പും ചോപ്പുമേകിടും. 19

---

## അദ്ധ്യായം ൧൪.

---

രാശികൾ ഭരിക്കുന്ന രാജ്യങ്ങൾ.

മേടം:—
ഇംഗ്ലാണ്ടും ഫ്രാൻസുമെന്നല്ല
ഡെന്മാൎക്കുസ്സർലണ്ടഥ
ജൎമ്മൻ നേപ്പോള്ള പോളണ്ടും
മേടംരാശി ഭരിപ്പതാം. 1

ഇടവം:—
റഷ്യഹാളാണ്ടയർലണ്ടു
പേഴ്സ്യാപോളണ്ടുമെന്നപോൽ
ഏഷ്യാമൈനറുമെന്നെന്നും
വൃഷഭം പോററിടുന്നതാം. 2

മിഥുനം:—
അമേരിക്കയുമീജിപ്‌ത്തും
ലണ്ടൻ, ഫ്ലാൻേറഴ്സു, വെഴ്സലിസ്സ്
അൎമീനിയാ, ലമ്പാൎഡിസ്സ്
മിഥുനംരാശി കാപ്പതാം. 3

കൎക്കടകം:— ന്യൂയാക്കാഫ്രിക്ക, സീലണ്ട്,
റ്റ്യൂനിസ്സ്, സ്കാട്ട്ലണ്ട്, ട്രിപ്പൊളി
കാൺസ്റ്റാന്റിനോപ്പിളിത്യാദി
കൎക്കിമുഖ്യൻ ഭരിപ്പതാം. 4

ചിങ്ങം:— ബൊഹീമിയാ, ഫ്രാൻസിനൊത്തു
ബ്രിസ്റ്റൽ, ഇററലി, ട്രാണ്ടേനം,
ഫിലാഡൽഫിയാബാത്തവ-
മെല്ലാം ചിങ്ങം ഭരിപ്പതാം. 5

കന്നി:— പാരിസ്സാംനഗരം, ടൎക്കി
യാഗ്രീസ്സ് മൊസപ്പൊട്ടോമിയാ
ക്രീററ് ജരൂസലം, ലയൺസും
കന്നികാക്കുന്ന ദിക്കുകൾ. 6

തുലാം:— ഇഡ്യയുമാസ്ത്ര്യ വീയന്നാ
സേവാസ്പോർട്ടുഗൽ ലിസ്ബണും,
ചാർലസ്റ്റ, നാൻറുവപ്പേവ-
മുള്ളതൊക്കെത്തുലാസിനാം. 7

വൃശ്ചികം:— നാർവേയോടൊത്തു ശ്രീവാച്ചു
മൊറോക്കോ, മുറിറേറനിയാ
ബാർബറീതൊട്ടരാജ്യങ്ങൾ
വൃശ്ചികം കാക്കുമെപ്പൊഴും. 8

ധനു:— അനന്തമണലാരണ്യ-
മറേബ്യതൊട്ടഭൂതലം
സ്പെയിൻഹംഗേറിയിത്യാദി
ധനുരാശി ഭരിപ്പതാം. 9

മകരം:— തെന്നിൻഡ്യാഗ്രീസ്സമെക്സിക്കോ
ത്രേഗ്ഗ്സാക്സണിവിൽനയും,
മകരംരാശിതാനെന്നും
സുകരം കാത്തിടുന്നതാം. 10

കുംഭം:— അമ്പമ്പോ കുംഭമാംരാശി-
ക്കെമ്പാടും രാജ്യമുണ്ടവ
റഷ്യഡെന്മാർക്ക് ഹെംബഗ്ഗ്
ബ്രെമെൻ, ടാർട്ടറിയെന്നതാം. 11

മീനം:— സ്പെയിൻ രാജ്യവുമീജിപ്ത്തും
നാർമെൻഡികലേബ്രിയാ
പോർട്ടുഗീസിവയും ഭംഗ്യാ
ഭരിക്കുന്നിതു മീനവും.

---

## അദ്ധ്യായം ൧൫.

---

കാരകത്വം (രവി; ചന്ദ്രൻ)

രവി.— കാര്യമായ് പറയാമാത്മ-
കാരകത്വം രവിക്കുതാൻ
സാരമാം രാഷ്ട്രസ്വാധീനം
നേരേ നൽകേണ്ടതും രവി. 1

പിതാവു പിതൃസ്വത്താത്മ-
പ്രഭാവം സൽസ്വഭാവവും
പൌരസ്വാതന്ത്ര്യവും രാജ-
പ്രീതിയും രവി നൽകണം. 2

ദാതൃത്വം ഭഗവൽഭക്തി
സാത്വികം സരസത്വവും
കായശക്തി മനശ്ശക്തി-
യിവയും സൂര്യനേകണം. 3

എരിവിൽ പ്രിയവും ചോര
നിറവും രണവീര്യവും
വൈദ്യവിദ്യയിൽ വൈദഗ്ദ്ധ്യ-
മിവയ്ക്കും രവികാരകൻ. 4

യാഗശാല വെറും പുല്ല്
സിംഹാസനവുമെന്നപോൽ
എല്ലിന്നു ശക്തിയും തീയു-
മെല്ലാം സൂര്യൻ തരേണ്ടതാം. 5

രോഗഹീനനതായ് ചെമ്പി-
ച്ചുരുണ്ടു തനുഭംഗിയും
ചെമ്പുലോഹവുമാദിത്യ-
നമ്പിൽ നൽകുന്നു സന്തതം. 6

ചന്ദ്രൻ:—

വിദ്യ മാതാവു നൽബുദ്ധി
ഹൃത്തുമര്യാദ സാത്വികം
ശ്രദ്ധ നിർബ്ബന്ധമോജസ്സും
ദൃഷ്ടിയും ശശി നൽകണം. 7

രൂപസൌന്ദര്യവും ശ്രേഷ്ഠ-
പ്രേമവായ്പും നതാംഗിയും
ജലവും കൃഷിയും പാലും
ബലവാൻ ചന്ദ്രനേകണം. 8

മുത്തും പവിഴവും തേനും
ഹൃത്തിൽവായ്ക്കുന്ന തോഷവും
ശുദ്ധമാം രക്തവും ചാരു-
വൃത്തനാം ശശി തന്നിടും. 9

ഭൂപാലൻ ലവണം സ്നാനം
ശ്രീപാരം ചൊരിയും മഴ
വ്യാപാരമെന്നിവയെല്ലാം
ഹാ! പാരിൽ ശശികാരകൻ. 10

---

## അദ്ധ്യായം മൂന്നു



---

(കാരകത്വം, ചൊവ്വും ബുധൻ)

കുജൻ:—

അടക്കാനരുതാത്തുള്ള
പടിക്കേറും വികാരവും
പടക്കോപ്പുകളും പീരങ്കി-
പ്പടയും കുജനേകണം. 1

സേനയെന്നല്ല സേനാനി-
സ്ഥാനവും ധീരചിത്തവും
നൂനമിബ്ഭൂസുതൻ മദ്യ-
പാനവും നൽകിടുന്നവൻ. 2

പൊക്കംകൂടാതെ നൽത്തങ്ക-
മൊക്കും കട്ടിയെഴും തനു
ആൎക്കും പേടിയുളക്കുന്ന
നോക്കും നൽകുന്നു ഭൂസുതൻ. 3

സ്വാതന്ത്ര്യതൃഷ്ണയും സ്വാത്മ
മോദിച്ചേകുന്ന ശീലവും
ഭ്രാതൃസൌഖ്യവുമെല്ലാവും
പ്രീതനെങ്കിൽ കൊടുത്തിടും. 4

ആവിവണ്ടികൾ തീകൊണ്ടു-
ണ്ടാവും വസ്തുക്കൾ സർവ്വവും
കേവലം വൈദ്യുതശ്ശക്തി-
ജീവനം കുജനേകണം. 5

രക്തമുണ്ണുന്ന സിംഹങ്ങൾ
ശാർദ്ദൂലം ശല്യമെന്നിവ
രക്തവർണ്ണമെഴും വസ്ത്ര
മിത്യാദി കുജനുള്ളതാം. 6

പാകശാലയുമപ്പോലെ
പാചകൻ വിറകെന്നിവ
ആകവെ കുജനെന്നെന്നു-
മേകുന്നുണ്ടുലകത്തിനായ്. 7

പവിഴക്കൊടി ചെമ്പും നൽ
പവനം പർവ്വതങ്ങളും
അവനീസുതനെന്നെന്നു
മവനിക്കു കൊടുക്കയാം. 8

ബുധൻ:— വാണിഭം സർവ്വവും വാണി
നാണിക്കും നല്ല വാണിയും
വാണിഭസ്സംഘവും യോഗ്യർ
പ്രീണിക്കും ശ്രേഷ്ഠബുദ്ധിയും. 9

വാനശാസ്ത്രവുമവ്വണ്ണം
നാനാരീതിക്കണക്കുമേ
നാനാർത്ഥജന്യമാം വാക്കും
നൂനമബ്ബുധനേകിടും. (യുഗ്മകം) 10

തേഞ്ചോരും മൊഴിമാർക്കായി
തഞ്ചത്തിൽ കത്തുതീർപ്പതും
ഇഞ്ചിനീർ വിദ്യയും നിത്യ-
മഞ്ചാതേകുന്ന നൽബുധൻ. 11

പ്രസംഗപാടവം നാരീ=
സുരതസുഖമെന്നതും
അനംഗശരവും രണ്ടാ-
മനംഗൻ ബുധനേകണം. 12

കവിതാഗുണവും ഹൃത്തിൽ
കവിയും ഫലിതോക്തിയും
ഭുവി നൽകുന്ന ശൃംഗാര-
കവിയാം ബുധനെപ്പൊഴും. 13

നയവും ശ്രദ്ധയും സത്യ-
പ്രിയവും മേന്മ നാട്യവും
ജയവും ദുഷ്ടരിൽപാരം
ഭയവും ബുധനേകുമേ. 14

രാജസം ഗുണ, മാരേയും
ഹാ! ജയിക്കുന്ന രീതിയും
പൂജനീയതയിത്യാദി
വ്യാജമററു ബുധൻതരും. 15

കാര്യമായുള്ള പിൻവാഴ്ച-
ക്കാരനും കാർണവർക്കുമേ
സൂരിയാം ബുധനാണെന്നും
കാരകത്വം വഹിപ്പതു്. 16

---

## അദ്ധ്യായം ൧൦.

---

(കാരകത്വം; വ്യാഴൻ, ശുക്രൻ, ശനി)

വ്യാഴൻ:—

ശുചിത്വം സാത്വികം സത്യം
പ്രസിദ്ധി ദൈവഭക്തിയും
വശിത്വം ബുദ്ധിവൈശിഷ്ട്യം
വ്യാഴനേകേണ്ടതാണിവ. 1

വർണ്ണിച്ചൊരുദരം, മേനി-
സ്വർണ്ണംതോല്ക്കുന്നവർണ്ണവും
അർണ്ണോജസമമാം കണ്ണും
നിർണ്ണയം വ്യാഴനേകണം. 2

തനയന്മാരെയും വിദ്യാ
ധനവും ബഹുവിത്തവും
വിനയം ശീലവും വ്യാഴൻ
ധനകാരകനേകുമേ. 3

വേദാന്തം വിജയം ഗ്രാമ
വാദ്ധ്യാരാവേണ്ട വിദ്യയും
മാന്ത്രികം മന്ത്രിയാവേണ്ട
മാർഗ്ഗവും വ്യാഴനേകണം. 4

സന്താനം ബന്ധുസന്മാർഗ്ഗം
സൌഖ്യം ക്ഷേത്രം ഗജങ്ങളും
സത്വമൂർത്തികളിൽവാച്ച
സ്നേഹവും ഗുരുനൽകണം. 5

ശുക്രൻ:— സുകുമാരകലാവിദ്യാ
വൈദഗ്ദ്ധ്യം ശുക്ലവൃദ്ധിയും
സുഖസംഗീതസൌഭാഗ്യ-
സ്ഥിതിയും ശുക്രനേകണം. 6

മണമേറുന്ന പുഷ്പങ്ങൾ
ഗുണമേറുന്ന കന്യക
പണിക്കന്മാർ പരം ഭംഗ്യാ
പണിതീക്കുന്ന പണ്ടവും: 7

സ്വനഗ്രാഹികൾ നൽഛായാ-
ഗ്രാഹി, സിനിമ ഹാർമണി
സൌന്ദര്യം സുഖസംഭോഗം
ശുക്രൻ നൽകേണ്ടതാണിവ. (യുഗ്മകം) 8

മോട്ടോറു വാഹനം നല്ല
മേനികൂടിയ വസ്ത്രവും
മുത്തുകൾ, രജതം, സ്നേഹ-
വിത്തുകൾ, പ്രേമമൂർത്തികൾ. 9

വിഭവംചേർന്ന ഭക്ഷ്യങ്ങൾ
വിശിഖംചേർത്ത മന്മഥൻ
വിജയംപൂണ്ട പോരാളി-
യിവയും ശുക്രനേകണം. (യുഗ്മകം) 1

ഗ്രന്ഥനിർമ്മാണ സാമർത്ഥ്യം
ധാവള്യം പാനസൌഖ്യവും
ദീർഘദൃഷ്ടി, പുളിപ്പിങ്കൽ
പ്രീതിയും ശുക്രനുള്ളതാം 11

ചന്ദ്രബിംബമുഖം, മേനി
യിന്ദ്രാണിയ്ക്കൊത്ത മാതിരി
ബന്ധുരാംഗികളിത്ഥ്യവും
ബന്ധുശുക്രൻ കൊടുക്കുമേ. 12

മാംസഭക്ഷണവും രാത്രി-
യ്ക്കുറങ്ങാൻ മൃദുമെത്തയും
ചിത്രസംശോഭിതം വീടും
തത്ര ശുക്രൻ തരുന്നതാം. 13

ആര്യസാഹിത്യമാത്മമാർഗ്ഗ-
ഭാര്യ, നൽശബ്ദസൌഖ്യവും
സൂരിയാം ശുക്രനെന്നെന്നും
കോരിവർഷിക്കുമേവനും. 14

ശനി:—

കറുത്തു പൊക്കമേറീട്ടു
വണ്ണമില്ലാത്തമേനിയും
പുറത്തേതെററിനില്ക്കുന്ന
ദന്തവും മന്ദനനുള്ളതാം. 15

തിന്മചെയ്യുന്നതിൽ ശ്രദ്ധ
മേന്മയില്ലാത്ത ജീവിതം
കന്മഷം കലഹം വൃത്തി
മന്ദനീവക തന്നിടും. 16

നിരാശ വൻവിപത്തേറെ
ദുരാശ,ദുര,ദുഃഖവും
ദുർനിമിത്തങ്ങൾ, ദുർമാർഗ്ഗ-
മെന്നിവയ്ക്കീശനിശ്ശനി. 17

ചതിയിൽ പ്രിയവും ദുഷ്ട-
മതിയോടുള്ള ചേർച്ചയും
സ്തുതിയിൽ പ്രിയവും മന്ദ-
നതിയായ് നൽകിടുന്നതാം. 18

ആനന്ദം ചൂതിലും മദ്യ-
പാനത്തിങ്കലുമായ് വരും
ഹീനജീവിതവൃത്തിക്കി-
ശ്ശനികാരകനെന്നുമേ. 19

സ്നേഹദ്രവ്യങ്ങൾ വാക്കാത്ത
ലോഹമെണ്ണക്കുരുക്കളും
കമ്പിളികൊണ്ടുള്ള വസ്ത്രങ്ങൾ
വൻപൻ മന്ദൻ തരുന്നിവ. 20

നീചനായ് ജയിലിൽകൃത്യ-
മാചരിക്കാത്ത രീതിയിൽ
അടിമത്വ;മവണ്ണത്വ-
മിവയ്ക്കും ശനി കാരകൻ. 21

ഭൃത്യനായ് വൃദ്ധനായ്തെല്ലും
ശ്രദ്ധയില്ലാത്ത ജീവിയായ്
കൃത്യാഹത്യങ്ങളോക്കാത്ത
മർത്ത്യൻ ശനിപിടിച്ചവൻ. 22

ആർക്കും കുരുക്കിലാക്കീടാൻ
ലാക്കിയന്നസ്വഭാവവും
വക്കാണത്തിനു പോയ്ക്കേറി
ക്കോപ്പിടുന്നൊരു രീതിയും. 23

പാരതന്ത്ര്യവുമജ്ഞാന-
ക്കൂരിരുൾക്കുണ്ടിൽ വാസവും
മാരണം സർവ്വും മൃത്യു-
കാരകൻ ശനിനൽകിടും. (യുഗ്മകം.) 24

---

## അദ്ധ്യായം ൧൨.

---

(കാരകത്വം, രാഹു, കേതു)

രാഹു:—

മർദ്ദനം വിപ്ലവം കണ്ടു
നിർദ്ദയം വാളുവെയ്പതും
ദുർദ്ദിനം, ധൈര്യവീര്യങ്ങൾ
ക്കിട്ടിനം രാഹുകാരകൻ. 1

വൈധവ്യം വ്യവഹാരങ്ങൾ
വിശിഷ്യ ഗുഹ്യവ്യാധിയും
സർവ്വസംഗപരിത്യാഗ
മിവയും രാഹുചെയ്തിടും. 2

രക്തപ്പുഴകളുണ്ടാക്കും
രണം, വൻവിഷപൂർണ്ണമാം
തിക്തൌഷധജാലങ്ങ,
ളിവയ്ക്കും രാഹു കാരകൻ. 3

സൌഭാഗ്യമത്രപോൽ രാഹു
സമ്പൽക്ഷയവുമേകുവോൻ
സൌശീല്യമത്രപോൽഘോര-
സാഹസക്രിയ ചെയ്യുവോൻ. 4

പ്രസിദ്ധിയത്രപോൽ രാഹു
കുപ്രസിദ്ധിയുമേകുവോൻ
സുസിദ്ധനെങ്കിലും തീരെ
നിഷിദ്ധകൃതിയുള്ളവൻ. 5

വിഷപ്പാമ്പുകളെന്നല്ല
വിഷദ്രാവകജാലവും
വിഷപ്പനികളും പ്ലേഗു
വിഷമംചേന്ന കാളൂ്റവും. 6

മസൂരിവ്യാധിയും മന്നിൽ
മററു കാണുന്നരോഗവും
ശ്മശാനഭൂമിയും കുന്നും
മലയും രാഹുചെപ്പുതാം. (യുഗ്മകം.) 7

ഹൂണഭാഷയ്ക്കുമാമുസ്ലിം
വാണിക്കും ബൈബിളിന്നുമേ
പ്രാണനണ്ണുന്നതാം സർപ്പ-
മാണു കാരകനെന്നുമേ. 8

വെള്ളക്കാരനുമവ്വണ്ണ-
മറബിക്കാരനും തഥാ
കൊള്ളക്കാർ ഭൃത്യർ തട്ടാന്മാ-
രിവക്കും രാഹു കാരകൻ. 9

ബ്രാൻഡി വിസ്കികൾ തൊട്ടുള്ള
മദ്യങ്ങൾക്കും ചുരുട്ടിനും
ധൂമത്തിനുമിരുമ്പിന്നും
ഗുഹയ്ക്കും രാഹുകാരകൻ 10

കല്ക്കരിക്ഖനികൾക്കും വൻ-
കാട്ടിന്നും മലവേടനും
യാത്രയ്ക്കും നാരിമാക്കും വൻ
രാഹു നിത്യം തുണയ്ക്കുവോൻ. 11

തുരങ്കംവെച്ചു തീവണ്ടി
പായിക്കുന്നതിനെന്നപോൽ
പെരുത്തുമോട്ടോർ തീക്കുന്ന
പണിക്കും രാഹു കാരകൻ. 12

കേതു:—

ജ്യോതിശ്ശാസ്ത്രവുമൈറോപ്യ-
രാദിവാഴ്ത്തുന്നവൈദ്യവും
നിധികിട്ടേണ്ട താൽപര്യ-
മതും കേതു തരുന്നതാം. 13

സാരമാം മോക്ഷമേകേണ്ട
ഭാരവും തീർത്ഥയാത്രയായ്
പാരിൽ മർത്ത്യർ നടക്കേണ്ട
കാര്യവും കേതുവിന്റതാം. 14

സർവ്വസംഗപരിത്യാഗം
സന്ന്യാസം ഹഠയോഗവും
ഗുഹതന്നുള്ളിലേവാസ
മിവകേതു തരേണ്ടതാം. 15

ജാതിനാമം കുറിക്കുന്ന
ചിഹ്നവും ഭിന്നവൃത്തിയും
സ്വാർത്ഥവും ത്യാഗവും രണ്ടും
കേതു നൽകുന്നു സർവ്വദാ. 17

ചിത്രമായ് പലവർണ്ണങ്ങൾ
ചേർത്തുചെയ്യേണ്ട ചിത്രവും
പലേരീതിയിൽ നന്നായി
പണിതുള്ളൊരു പണ്ടവും. 18

പടയ്ക്കുപോകുവാൻപാരം
തിടുക്കംകൈകൊണ്ട ശീലവും
മിടുക്കും ഡംഭുമീരണ്ടും
കൊടുക്കുന്നതു കേതുതാൻ. 19

കാരകത്വമിവണ്ണംനാം
കലികാലത്തുചൊല്ലിയാൽ
നേരെയാവുകയില്ലിന്നും
പാരം ചൊല്ലേണ്ടതായ്‌വരും. 20

---

## അദ്ധ്യായം ൩ൻ.

---

### ഭാവഫലം.

ഏതേതു ഭാവത്തിനു നല്ലദൃഷ്ടി
ഭവിക്കുമിന്നായതു നന്മയാവും.
ഏതേതു ഭാവത്തിനു നീചദൃഷ്ടി
ഭവിക്കുമിങ്ങായതു തിന്മയാവും. 1

ഏതേതുഭാവത്തിലിരുന്നുയോഗ്യ-
രബ്ഭാവമെന്നും ശുഭമായ് ഭവിക്കും
ഏതേതു ഭാവത്തിലിരുന്നയോഗ്യ-
രബ്ഭാവമോർത്താലശുഭപ്രദംതാൻ. 2

ഭാവാധിപൻ യോഗ്യനതായിനിന്നാൽ
ഭാവത്തിനുണ്ടാം ഫലവും ശുഭംതാൻ
ഭാവാധിപൻ ദുഷ്ടനതായ് ഭവിച്ചാൽ
ഭാവത്തിനുണ്ടാം ഫലവും തഥൈവ. 3

ലഗ്നത്തിൽനിന്നും ബത ചന്ദ്രനേറി
വസിച്ചിടും രാശിയിൽനിന്നുമോർത്താൽ
ഇബ്ഭാവമെല്ലാമുടനേ വിളങ്ങും
കാർകൊണ്ടൽപോലുള്ള നഭസ്സുപോലെ. 4

### ഭാവവിചാരം.

ലഗ്നാൽ ചിന്തിക്കകീർത്തിപ്പൊലിമതനുവതും
തന്നവസ്ഥാദിതാനും
രണ്ടാംഭാവത്തിനാലത്തനതു ഭവനവും
വിത്തവും വാക്കു നേത്രം
ധൈര്യം വീര്യം ച സാഹോദരനിലയിവയും
മൂന്നിലും നാലിലോതാം
മാതാവുംവാഹനംബാന്ധവകൃഷിസുഖവും
മാതുലൻതോയഗേഹം. 1

അഞ്ചിൽ ചിന്തിക്ക പൂർവ്വാർജ്ജിതസുകൃതമത്തും
ബുദ്ധിയും പുത്രർതാനും
അഞ്ചൊതാറാമിടത്തിൽ പറയുക വ്രണവും
രോഗവും ശത്രുപോലും
ഏഴാംഭാവത്തിൽ ദേശാന്തരഗതി തന്നതാം
ഭാര്യയും കാമവായ്പും
ചൊല്ലാമെട്ടിങ്കൽ വിഘ്നം മൃതിയപഹരണം
ദുഃഖമിത്യാദിയെല്ലാം. 2

നന്നോതാമൊൻപതിങ്കൽ ജനകഗുരുമഹാ
പുണ്യഭാഗ്യം മരുന്നും
പിന്നെപ്പത്തിങ്കൽ മാനം തന്നതൊരുശരിയാം
കർമ്മവും ഭൃത്യർതാനും.
അന്ത്യ പത്തൊന്നിൽ ദുഃഖശ്ശമനവുമതുപോൽ
ലാഭവും ഹേ! കഥിക്കാം
ചൊന്നീടാംപന്തിരണ്ടിൽവ്യയവുമതുവിധം
ഭ്രംശവും മുക്തിതാനും. 3

---

## അദ്ധ്യായം ൨൦.

---

### പഞ്ചമഹായോഗങ്ങൾ.

രുചകയോഗം:— കുജനുച്ചത്തിലോ പക്ഷേ,
നിജക്ഷേത്രത്തിൽ മാത്രമോ
കേന്ദ്രമാം രാശിയായതിൻ
നില്ക്കിൽ രുചകയോഗമാം. 1

ഭദ്രയോഗം:— അവ്വണ്ണം ബുധനാണെങ്കിൽ
ഭദ്രയോഗം ഭവിച്ചിടും
ഹംസയോഗം:— വ്യാഴമാണെന്നു വന്നാകിൽ
ഹംസയോഗമതായ്വരും. 2

ശശയോഗം:— ശശിയെങ്കിലുടൻനല്ല-
ശശയോഗം ഭവിച്ചിടും
മാളവ്യയോഗം:— ശുക്രനായ്വരികിൽ ശുഭ-
മാളവ്യമിതിയോഗമാം. 3

മാനിച്ചുചൊല്ലുമീയഞ്ചും
മഹായോഗങ്ങളെന്നതായ്
മഹായോഗത്തിൽ ജാതൎക്കു
സൎവമംഗളവും ഫലം. 4

രുചകത്തിൽ ജനിക്കുന്നോൻ
ശ്രീമാനുത്സാഹിശൌര്യവാൻ
ധനികൻ സാഹസൻ നല്ല
ബലവാൻ കോപമുള്ളവൻ. 5

സ്ഥിരചിത്തം വഹിക്കാത്ത
പിത്തപ്രകൃതിയെങ്കിലും
രാജപ്രീതി ഭവിച്ചീടും
രണത്തിൽ ജയവും വരും. 6

ഭദ്രയോഗേ ജനിക്കുന്നോൻ
വാഗ്മിയായ് വളരും ദൃഢം
ത്രിദോഷകോപമേറുന്നോ-
നവൻ നൽശാസ്ത്ര കോവിദൻ. 7

സ്വകർമ്മനിരതൻ ശ്യാമൻ
കലാനൈപുണ്യമേറുവോൻ
വേദബ്രാഹ്മണഭക്തൻ നൽ
ദീർഘജീവിതവും ഫലം. 8

ഹംസയോഗം ഭവിച്ചുള്ള
മനുജൻ സുഖി ധർമ്മവാൻ
അവനു ധനമുണ്ടാവും
രാജപ്രീതിയുമേറിടും. 9

കണ്ഠംതുറന്ന സംഗീത-
മൌദാര്യമിവ ലബ്ധമാം
ആയുസ്സുമതുപോൽതന്നെ
മേദസ്സുമതിവൃദ്ധമാം. 10

മാളവ്യമായ നൽയോഗേ
ജനിച്ചുള്ള മനുഷ്യനു്,
പുള്ളിമാൻമിഴിയെക്കിട്ടും
വെള്ളിനാണ്യവുമവ്വിധം. 11

കഫവാതപ്രധാനൻ നൽ-
സുഭഗൻ കാമകാരകൻ
കഴിയും മന്നിൽ സൽസൌഖ്യ-
മൊഴുകും ദീർഘജീവിയായ്. 12

ശശയോഗത്തിൽ സംജാതൻ
ദേശങ്ങൾക്കധിനായകൻ
രാജപ്രീതി ലഭിച്ചേറെ
ധന്യധന്യനതായ്വരും. 13

മാലോകരുണരാനിന്നീ
ബാലപാഠം രചിച്ചു ഞാൻ
വിസ്തരിച്ചറിവാൻ രണ്ടാം
പുസ്തകം നോക്കിടേണ്ടതാം. 14

